

കോന്നിയൂർ

ആർ. നരേന്ദ്രനാഥ്

കോന്നിയൂർ (1927-ൽ) ജനിച്ചു തിരുവനന്തപുരം യൂണിവേഴ്സിററികോളേജിൽ പഠിച്ചു. B. Sc. പാഠ്യായശേഷം B. L. നു ചേന്നു ലോകോളേജിൽ പഠിക്കുമ്പോൾ തന്നെ സ്വന്തം നാടകങ്ങൾ കോളേജിൽ അഭിനയിച്ചിട്ടുണ്ട്. ഇപ്പോൾ ആകാശവാണിയുടെ മദ്രാസ് നിലയത്തിൽ പ്രോഗ്രാം എക്സിക്യൂട്ടിവെന്ന ഉദ്യോഗസ്ഥനാണു്.

"ഇടത്തരക്കാരുടെ ജീവിതങ്ങളാണ് 'കോന്നിയൂറി'ൻെറ കഥകളിൽ സ്പന്ദിക്കുന്നതു്. വളരെ പ്രസന്നതയും ഒഴുക്കുമുള്ള ശൈലിയിൽ നാട്ടുമ്പുറത്തെ ചിത്രങ്ങൾ വരച്ചു കാട്ടാനുള്ള കഴിവു് അസൂയാർഹമത്രേ."

കൃതികൾ; ചെറുകഥകൾ—ആത്മമിത്രം, ചക്രവാളത്തിനപ്പുറം; നോവൽ— കടപ്പാട്ടുകൾ; ഏകാങ്കങ്ങൾ— ചരിത്രം ആവർത്തിക്കുന്നു, വിവാഹത്തിനു ശേഷം, പുതിയ വിത്തു്, മനുഷ്യരാശിക്കുവേണ്ടി. തെററിദ്ധാരണ നീങ്ങുന്നു.

# ഒരു അനുസരണ-ക്കേടിൻെറ കഥ

"എൻെറ ചേച്ചിക്കു്,

ഇന്നു ഞാൻ അങ്ങിനെ ഒന്നു വിളിച്ചുകൊള്ളട്ടെ. എത്രയായാലും ആരു വിചാരിച്ചാലും മുടച്ചു നീക്കാവുന്നതല്ലല്ലോ രക്തബന്ധം. നിയമത്തിനു നിഷേധിക്കാമെന്ന

ല്ലാതെ ആ ബന്ധത്തെ മായിച്ചുകളയുവാൻ കഴിയുകയി ല്ലല്ലോ. പന്ത്രണ്ടു കൊല്ലം മുമ്പ്......അതു് ഓർമ്മിച്ചപ്പോൾ എൻെറ കണ്ണുകൾ നിറയുന്നു. അതു് ഒന്നു് അടങ്ങട്ടെ...... തോരാത്ത കണ്ണുനീർ! അതു മാത്രമേ എൻെറ ജീവിതത്തിൽ മിച്ചമായിട്ടുള്ളൂ. നാമൊന്നിച്ചു കഴിഞ്ഞ കാലം. ഞാൻ ഇന്നു് ഓർമ്മിക്കുകയാണു് ഈ കത്തു് എഴുതുമ്പോൾ. പരാജിതരുടെ ആനന്ദത്തിനു് അവസരമൊരുക്കുന്നതു് സ്മരണകൾ മാത്രമാണല്ലോ. കഴിഞ്ഞുപോയ നല്ലകാലത്തിൻെറ സ്മരണകൾ. ഞാനും ഇന്നു് അതിൻെറ തണലിൽ ചെന്നെത്തിയിരിക്കുകയാണു്—നിരാശ്രയയായിട്ടു്. അതേ; നിരാശ്രയയെന്നു തന്നെ നൂറുവട്ടം പറഞ്ഞുകൊള്ളട്ടെ. എൻെറ ഇന്നത്തെ നിലയ്ക്കു് ഉത്തരവാദി ഞാൻതന്നെയാണെന്നു് എനിക്കറിയാം. എന്നാൽ അതുകൊണ്ടു് ഇനിയൊന്നും മാററിയെഴുതുവാൻ ആക്കും ആവില്ല. വന്നതൊക്കെ വന്നു. സഹിക്കേണ്ടതെല്ലാം സഹിച്ചു. എന്നെ എല്ലാററിനുമുപരി സ്നേഹിച്ചിരുന്നവരുടെ വാക്കുകൾ കേൾക്കേണ്ട സമയത്തു ഞാൻ കേട്ടില്ല. അതുകൊണ്ടു് സുഖത്തിൻെറ പാലാഴിയെന്നു ഭ്രമിച്ചു് കണ്ണീരിൻെറ കയത്തിലേയ്ക്കു ഞാൻ കുതിച്ചു ചാടി. അന്നു് ആ കയത്തിൻെറ അഗാധതയെക്കുറിച്ചു് നിങ്ങളെല്ലാം എന്നെ അനുസ്മരിപ്പിച്ചതാണു്. അതു് ഇന്നും എനിക്കു് ഓർമ്മയുണ്ടു്. ഞാൻ ഇന്നു് സഹതാപത്തിനുവേണ്ടി ദാഹിച്ചു വലയുകയാണു്. ആശ്വാസത്തിനുവേണ്ടി നിങ്ങളുടെയൊക്കെ ഹൃദയകവാടങ്ങളിൽ വന്നു മുട്ടുകയാണു്. എന്നെ കൈവെടിയുമോ? രക്തബന്ധത്തിൻെറ അവകാശം പറഞ്ഞു് നിങ്ങളുടെ സ്നേഹസൗധത്തിൻെറ ശാന്തശീതളച്ഛായയിൽ ഒന്നു കയറിനിന്നുകൊള്ളട്ടെ!......ചേച്ചീ!......എൻെറ ചേച്ചീ......''

സരസ്വതി വായിച്ചുകൊണ്ടിരുന്ന എഴുത്തു് അവൾ അറിയാതെ കൈയ്യിൽനിന്നു താഴെപ്പോയി. അവൾ കൈ

കൊണ്ടു കണ്ണുപൊത്തി മേശമേൽ കമഴ്ന്നുകിടന്നു വിങ്ങി വിങ്ങിക്കരഞ്ഞു. അടക്കാൻ ശ്രമിച്ചിട്ടും ഒതുങ്ങാത്ത വിമ്മിഷ്ടം അവളുടെ കരളു തകർക്കുമെന്നു തോന്നി.

അപ്രതീക്ഷിതമായിരുന്നു ആ കത്തു്. അവളുടെ അനുജത്തിയുടെ എഴുത്തു്. ഏതാണ്ടു് പന്ത്രണ്ടു സംവൽസരങ്ങൾക്കു മുമ്പാണു് അവർ തമ്മിൽ സമ്പർക്കം വിടർത്തിയതു്. ഹൊ! അതോർമ്മിക്കുമ്പോൾ ... ഹൃദയം പൊട്ടിത്തെറിക്കുമെന്നു തോന്നുന്നു. ഇതുപോലെ ഒരു സായാഹ്നത്തിലാണു് അന്നും ഒരെഴുത്തു വന്നതു്. അതും ഇതുപോലെ ഒരു അഭ്യർത്ഥനയായിരുന്നു. അതു വായിച്ചു പത്തു മിനിട്ടു കഴിഞ്ഞപ്പോൾ സരസ്വതി വണ്ടിയിലിരിക്കുകയാണു്. പോകുന്ന വഴിയിൽ ആ വണ്ടിയിൽ ഇരുന്നുകൊണ്ടു് അവൾ ആലോചിച്ചു. ആരോടും ചോദിക്കാതെ ഇങ്ങനെ ഇറങ്ങിത്തിരിക്കാമായിരുന്നോ? അച്ഛനോടും ഭർത്താവിനോടും ചോദിക്കാതെ ഇതിനു തയ്യാറായതു് തെററായിപ്പോയില്ലേ? അതിന്റെ ഭവിഷ്യത്തുകൾ എന്തൊക്കെയായിരിക്കും? അവളുടെ ഈ തീരുമാനത്തോടു് അവർ അനുകൂലിച്ചില്ലെങ്കിൽ?

മുമ്പോട്ടു കുതിച്ചുകൊണ്ടിരുന്ന കുതിരയുടെ കുളമ്പടിക്കൊപ്പം സരസ്വതിയുടെ ഹൃദയവും ആഞ്ഞിടിക്കുകയാണു്. ശരീരം തളരുന്നതുപോലെ അവൾക്കു തോന്നി. ആകപ്പാടെ വിയർത്തു. മടങ്ങി വീട്ടിലേയ്ക്കു പോയാലോ? വൈകുന്നേരം അച്ഛൻ മടങ്ങിവന്നിട്ടു് അനുമതി വാങ്ങി അങ്ങോട്ടുപോയാൽ പോരേ? ആരും വീട്ടിൽ ഇല്ലാത്തപ്പോൾ അടിയന്തിരമായി ആവശ്യമുണ്ടായാൽ തീരുമാനമെന്തെങ്കിലും എടുക്കുന്നതിനു് അവൾക്കു് അവകാശമില്ലേ? അവളുടേയും അവിടത്തെ മററുള്ളവരുടേയും ആഗ്രഹങ്ങളും ഉപദേശങ്ങളും ഒരുപോലെ അവഗണിച്ചു് ആ കുടുംബത്തിലെ സകല സമാധാനവും സുഖവും തകർത്ത ഒരു സംഭവത്തിൽ

നിന്നും രൂപംകൊണ്ട ഒരു സംഗതിക്ക് അടിയന്തിരാവശ്യമെന്ന് എങ്ങിനെ പറയാനൊക്കും?

സരസ്വതി പ്രജ്ഞയററവളെപ്പോലെ കുതിരവണ്ടിയിൽ ഇരുന്നു, ചിന്താശക്തി നിശ്ചലമാകുകയാണോ? കൺമുൻപിൽ ഇരുട്ട വ്യാപിക്കുകയാണോ? നെററിയിൽ വിയർപ്പുകണങ്ങൾ പൊടിച്ചു.

വണ്ടി പെട്ടെന്നു നിന്നു. വണ്ടിക്കാരൻ താഴെ ഇറങ്ങി കതകു തുറന്നു. അവൾ അതൊന്നും അറിഞ്ഞില്ല. അനങ്ങാതെ അവൾ ഇരിക്കുന്നതുകണ്ടു് വണ്ടിക്കാരൻ പറഞ്ഞു: "കൊച്ചമ്മാ! ഇതാ വീട്"

സരസ്വതി വണ്ടിയിൽനിന്നിറങ്ങി. അവൾക്കു് സമാഹരിക്കാവുന്ന ശക്തിയെല്ലാം സ്വീകരിച്ചു നടക്കുവാൻ ശ്രമിച്ചു. ഭാരിച്ച പാദങ്ങൾ. അവ മുമ്പോട്ട നീങ്ങുന്നില്ല. എങ്കിലും അവൾ നടന്നു.

ഓലമേഞ്ഞ ഒരു കൊച്ചു വീടു്. ചെമ്മണ്ണുവാരി വിതറിയിട്ടുള്ള മാതിരി ഓലയിലൊക്കെ ചിതൽ കേറിയിട്ടുണ്ടു്. നിശ്ചലത തിങ്ങിനിൽക്കുന്ന അന്തരീക്ഷം. അടുത്തുള്ള തെങ്ങിന്റെ ഓലകൾപോലും ചലിക്കുന്നില്ല. മുററം അടിച്ചുവാരിയിട്ടു് ആഴ്ചകൾ പലതായിട്ടുണ്ടെന്നു തോന്നും. സരസ്വതി ആ കൊച്ചു വീട്ടിന്റെ ഇറയത്തു കയറി. പൊടിപൊതിഞ്ഞു കിടക്കുകയാണു് അവിടം. കട്ടിലും മച്ചിലുമാകെ ചിലന്തിവലകൾ.

തുറന്നു കിടന്നിരുന്ന മുഖവാതലിൽകൂടി സരസ്വതി തല അകത്തേയ്ക്കിട്ടു് ഉള്ളിലേയ്ക്കു നോക്കി. അകത്തു വേദനയോടെ ആരോ ഒന്നു ഞരങ്ങി. വെളിച്ചം അധികം കയറാത്ത മുറി. തറയിൽ വിരിച്ചിട്ടുള്ള ഒരു പഴയ പായിൽ കിടക്കുന്ന ഒരു സ്ത്രീരൂപം അനങ്ങുന്നതു് ആ മങ്ങിയ വെളിച്ചത്തിൽ അവൾ നിഴൽപോലെ കണ്ടു.

"ചേച്ചിയോ? ഉം! ഉം!..." വിവശമായ ശബ്ദം.

സരസ്വതിക്ക് ഒന്നും പറയാൻ കരുത്തുണ്ടായില്ല. അവൾ മുറിക്കകത്തേയ്ക്കു കടന്നു. "ലളിതേ!—" അതു് ഒരു കരച്ചിൽ തന്നെയായിരുന്നു.

"ഇവിടെ! ..ഇരി...ക്കു...ചേച്ചീ!...ഉം!" സരസ്വതി പായുടെ ഒരു കോണിൽ ഇരുന്നു. "ആരുമില്ലേ ഇവിടെ?–" സരസ്വതി വേദനിച്ചുകൊണ്ടു ചോദിച്ചു.

വിങ്ങിയ കരച്ചിൽ...ഒതുക്കിയിട്ടും ഒതുങ്ങാത്ത വിതുമ്പൽ...അതായിരുന്നു അവൾക്കു കിട്ടിയ മറുപടി. കിടന്നിരുന്ന ലളിത വിമ്മിഷ്ടപ്പെട്ടു് പായിൽ എഴുന്നേററിരുന്നു.

"ഇല്ല...ഒരു പയ്യനുണ്ട്...അവൻ കടയിൽ പോയിരിക്കുകയാ..."

സരസ്വതിക്കു് എന്തുചെയ്യണമെന്നു് ഒരു രൂപവുമില്ല. പൂർണ്ണഗർഭിണിയായ ലളിത. അവളുടെ കണ്ണുകളിൽനിന്നു് ഒലിച്ചു് ഇറങ്ങുന്ന ബാഷ്പധാര മങ്ങിയ വെളിച്ചത്തിൽ തിളങ്ങിക്കണ്ടു. വിളർത്തു മഞ്ഞളിച്ച മുഖം. രക്തമയമില്ലാത്ത മെലിഞ്ഞ കൈകൾ. സരസ്വതി ലളിതയുടെ പുറം പതുക്കെ തലോടി.

"ഇവിടെയാരുമില്ല ... എന്നെ ... എന്നെ ആശുപത്രിയിൽ കൊണ്ടാക്കണം...ഞാൻ മരിക്കുകയാണു്...മരിക്കുകയാണു്...ഹൊ!..."

സന്ദർഭത്തിൻെറ ഗൗരവം ബോദ്ധ്യമായപ്പോൾ സരസ്വതിക്കു് ആത്മധൈര്യമുണ്ടായി. അമാന്തം ആപൽക്കരമായേക്കുമെന്നു് അവൾക്കു തോന്നി.

അരമണിക്കൂർ കഴിഞ്ഞപ്പോൾ അവർ ആശുപത്രിയിലെത്തി, അധികസമയം ആകുന്നതിനുമുമ്പ് ഒരു പിഞ്ചു

കുഞ്ഞിൻെറ കരച്ചിൽ ഒരു നൂതന പ്രജയുടെ പിറവിയുടെ കഥ ലോകത്തെ വിളിച്ചറിയിച്ചു.

രണ്ടു ദിവസം മുമ്പ് വീട്ടു വിട്ട് ഇറങ്ങിയ ഭർത്താവ് മടങ്ങിച്ചെന്നതു് ആശുപത്രിയിലാണ്. അയാൾ അവിടെയെത്തുമ്പോൾ ലളിത ക്ഷീണിച്ച് കിടക്കയിൽ കിടന്ന് ഉറങ്ങുകയായിരുന്നു. അവളുടെ അടുത്ത് സ്വർഗ്ഗം നിഴലിച്ചു നിൽക്കുന്ന ഒരു പിഞ്ചു പൈതലിൻെറ മുഖവും അയാൾ കണ്ടു. സരസ്വതി അയാളോട്ട് ഉരിയാടിയില്ല. പൂർണ്ണ ഗർഭിണിയായ ഭാര്യയെ നിരാലംബയായി വീട്ടിൽ വിട്ടിട്ട് ആരോടും ഒരു വിവരവും പറയാതെ അയാൾ ഇറങ്ങിയതാണ് രണ്ടുദിവസം മുമ്പ്. ആശുപത്രിയിലേയ്ക്കുള്ള യാത്രയിൽ വിങ്ങിയും വീർപ്പുമുട്ടിയും കണ്ണീരൊഴുക്കിയും ലളിത അതൊക്കെ അവളെ പറഞ്ഞറിയിച്ചതാണ്. പതിനൊന്നു മാസം മുമ്പ് പ്രേമപരവശയായ അവൾ സകലരേയും വെറുപ്പിച്ച് വീട്ടുവിട്ട് ഒളിച്ചോടിയ കഥയും സരസ്വതിയുടെ മനസ്സിൽ അപ്പോൾ തെളിഞ്ഞതാണ്.

ലളിത നല്ല ഉറക്കമാണ്. അവളുടെ ഭർത്താവും അവിടെയുണ്ട്. നേഴ്സിനോട്ട യാത്രപറഞ്ഞു് സരസ്വതി ആശുപത്രിയിൽനിന്നു പുറത്തിറങ്ങി.

നേരം ഇരുട്ടിയിരിക്കുന്നു. സമയത്തെപ്പററി സരസ്വതി ഓർമ്മിച്ചതു് അപ്പോൾ മാത്രമാണ്. അവൾ വല്ലാതെ ഭയന്നു. വണ്ടിയിൽ കയറി വീട്ടിലേയ്ക്കു തിരിച്ചു.

സരസ്വതി വീട്ടിലെത്തിയപ്പോൾ അവളുടെ അച്ഛൻ അവിടെയുണ്ടായിരുന്നു. സ്വീകരണമുറിയിലെ ചാരുകസേരയിൽ ചിന്താധീനനായിട്ടിരിക്കുകയാണ് അദ്ദേഹം. സരസ്വതി വന്നുകയറിയതു് അറിഞ്ഞ ഭാവം കാണിച്ചില്ല, അവൾ നിശ്ശബ്ദയായി അകത്തേക്കു പോയി.

സമയം ഏതാണ്ട് അദ്ധരാത്രിയോടടുത്തിട്ടുണ്ട്. എങ്കിലും ആരും അത്താഴം കഴിച്ചിട്ടില്ല. രോഗശയ്യയിൽ കിടക്കുന്ന സരസ്വതിയുടെ മാതാവിനു വേണ്ടതൊക്കെ വേലക്കാരി കൊടുത്തിരുന്നു. സ്വീകരണമുറിയിൽ ചിന്താധീനനായിരിക്കുന്ന അച്ഛനോട് അത്താഴമുണ്ണാൻ ചെന്നു പറയുവാനുള്ള ധൈര്യം സരസ്വതിക്കുണ്ടായില്ല. മുമ്പൊരിക്കലും അച്ഛനെ ഇങ്ങനെ ഭയപ്പെട്ടിട്ടുമില്ല. അവൾ ലളിതയുടെ വീട്ടിലേയ്ക്കു പോകുന്ന കാര്യം വേലക്കാരിയെ അറിയിച്ചിരുന്നു. വേലക്കാരിയിൽനിന്നു് അക്കാര്യം അച്ഛനും മററും മനസ്സിലാക്കിയിരിക്കുമെന്നു് തീർച്ചയാണു്. അച്ഛനും അമ്മയും ഭർത്താവും ഒരുപോലെ വിലക്കീട്ടുള്ള ഒരു കാര്യമാണു് അവൾ ഇന്നു ചെയ്തിരിക്കുന്നതു്.

അവരെല്ലാം ഒരുപോലെ വെറുക്കുന്ന, അവർക്കെല്ലാം ഒരുപോലെ വേദനയുണ്ടാക്കുന്ന ആ സംഭവത്തെക്കുറിച്ച് സരസ്വതി ഓർമ്മിച്ചു. ആ കുടുംബജീവിതത്തിലെ സുഖം മുരടിപ്പിച്ച ആ സംഭവത്തെപ്പററി അവർ ഓർമ്മിക്കാത്ത ദിവസങ്ങളില്ല. നാലരമാസം മുമ്പ് ശയ്യാവലംബിയായിത്തീന്ന മാതാവിനെ ശുശ്രൂഷിക്കുന്ന വേളകളിൽ—ആനന്ദത്തിൻെറ പ്രതീകമെന്നപോലെ സുസ്മേരവദനനായിക്കഴിഞ്ഞിരുന്ന അച്ഛൻ ഇന്നു് അസ്ഥിമാത്രശരീരനായി അത്ഥമില്ലാതെ അന്തരീക്ഷത്തിലേയ്ക്കു മിഴിച്ചിരിക്കുന്നതു കാണുമ്പോൾ—ദീർഘനിശ്വാസങ്ങളുടെ പ്രതിധ്വനികൾകൊണ്ടു അന്തരീക്ഷം ദുഃസ്സഹമാക്കുമ്പോൾ—എത്രയെത്ര തവണയാണു് അവൾ ആ കാര്യം സ്മരിക്കാറുള്ളതു്......

അയലത്തെ വീട്ടിൽ പുതിയ ആൾക്കാർ താമസത്തിനു വന്നു. അതു് ലളിതയും സരസ്വതിയും മററും അറിഞ്ഞതു് അവിടെ ആരോ ശബ്ദത്തോടെ മൂക്കു ചീററുന്നതുകേട്ടാണു്. ഒന്നുരണ്ടു ദിവസം ആരും അതു് അത്ര ശ്രദ്ധിച്ചില്ല. അവി

ട്ടത്തെ താമസക്കാരിൽ ഒരാൾ മുടങ്ങാതെ മൂക്കു ചീററുന്ന സ്വഭാവക്കാരനാണെന്നു് അവൾക്കു മനസ്സിലായി.

"ചേച്ചീ! ഒരു കാര്യമറിഞ്ഞോ? അവിടെ താമസിക്കുന്ന ഒരുത്തൻെറ മൂക്കിൽ മാംസം വളൎന്നിട്ടുണ്ടു്. ചീററുന്ന ചീററു കേട്ടില്ലേ!" — ലളിത ചേച്ചിയോടു പറഞ്ഞിട്ടു ചിരിച്ചു.

"മാംസമില്ലെങ്കിൽ ഇങ്ങനെ മുടങ്ങാതെ മൂക്കു ചീററിയാൽ അതു തന്നെ ഉണ്ടായിക്കൊള്ളും."—ചേച്ചി പറഞ്ഞു. അവർ രണ്ടുപേരും ചേൎന്നു ചിരിച്ചു.

ഒരുദിവസം ലളിത സരസ്വതിയെവിളിച്ചു—"ചേച്ചീ! ആ ചീററുകാരൻ കോന്തനെ കാണണമെങ്കിൽ ഇങ്ങോട്ടു വരൂ!" സരസ്വതിയും ലളിതയും പടിഞ്ഞാറേ വരാന്തയുടെ വടക്കേക്കോണിൽ ചെന്നുനിന്നു നോക്കി. അയാൾക്കു് ആറടിയിൽ കൂടുതൽ ഉയരം വരും. മെലിഞ്ഞ ശരീരം. ഇരുണ്ട നിറം. കൈകൾ വളരെ നീളമുള്ളവയെന്നുതോന്നും. മുഖത്തു മാംസം കുറവാണു്, നീണ്ടു ത്രികോണാകൃതി തോന്നിക്കുന്ന താടിയെല്ലു്. കവിളു് ഒട്ടിയതാണു്. കഷണ്ടി തീരെയില്ല. വളരെ വീതിയുള്ള നെററിയാണു്. ചുരുണ്ട തലമുടി പിറകോട്ടു ചീകിയൊതുക്കി വച്ചിട്ടുണ്ടു്, കഴുത്തിനു് സാമാന്യത്തിലധികം നീളം വരും. കണ്ണുകൾ ചുവന്നു് വലിപ്പമുള്ളവയാണു്. ദാഹം തോന്നിക്കുന്ന നോട്ടം. സരസ്വതിയും ലളിതയും അയാളെ ശ്രദ്ധിക്കുന്നതായി തോന്നിയപ്പോൾ ശങ്കറിനു സന്തോഷം തോന്നി. അയാളുടെ ചുവന്ന കണ്ണു് പ്രകാശംകൊണ്ടു വിടൎന്നു. അയാൾ തലപൊക്കി അവരെ നോക്കിയിട്ടു് അലക്ഷ്യമായി പുഞ്ചിരിച്ചു.

"ഇങ്ങനെ എത്തിനോക്കിയായിരിക്കും ആ കോന്തൻെറ കഴുത്തു് നീണ്ടുപോയതു്."— ലളിത സരസ്വതിയോടു പറഞ്ഞു. അവർ രണ്ടുപേരും ചിരിച്ചു. അവർ എന്നു നേരം

പോകുമ്പോൾ പറഞ്ഞാലും അതു് അയലത്തു് അടുത്ത കാലത്തു വന്നു പാർപ്പുറപ്പിച്ചവരെപ്പററിയായിരിക്കും. അയലത്തെ ചീററലും എത്തിനോക്കലും ഒട്ടും കുറഞ്ഞുമില്ല.

ആഴ്ചകൾ ചിലതുകഴിഞ്ഞു. ലളിത അയലത്തുകാരെക്കുറിച്ചു് ഒന്നും പറയാതായി. അവൾ ഇരുന്നു വായിക്കുന്ന മുറിയുടെ പടിഞ്ഞാറെ ജന്നൽ തുറന്നിടുക പതിവില്ല. എന്നാൽ കുറച്ചുദിവസങ്ങളായി അതിൻെറ ഒരു പാളി തുറന്നുകിടക്കുന്നതു് സരസ്വതി കണ്ടു. ഒരാഴ്ചകൂടി കഴിഞ്ഞപ്പോൾ അതിൻെറ രണ്ടു പാളികളും തുറന്നുകിടക്കുന്നതായി കാണപ്പെട്ടു. ജന്നലിൽ കട്ടികുറഞ്ഞ തുണികൊണ്ടു് ഒരു പകുതി കർട്ടൻ കെട്ടിയിട്ടുമുണ്ടു്. ജനാലയുടെ അടുത്തിരുന്നു് തുന്നിക്കൊണ്ടിരുന്ന ലളിതയെ കണ്ടപ്പോൾ അവളുടെ അമ്മ അവളോടു ചോദിച്ചു—"മോളേ! ഈ ജന്നലടച്ചിടുന്നതല്ല്യോ നല്ലതു്? ഇതു അടച്ചിട്ടിരുന്നതുമല്ല്യോ?"

"വെളിച്ചമില്ലെങ്കിൽ ഇവിടിരുന്നു വായിക്കാൻ മേലാ! കണ്ണുനോവും."—ലളിത പറഞ്ഞു

"അയലത്തു് ആഭാസന്മാരാരോ വന്നു താമസമൊണ്ടു്"—ആത്മഗതം പോലെ ആ തള്ള പതുക്കെപ്പറഞ്ഞു.

"ഒന്നുമില്ലേ ത്തന്നെ കഴുത്തുവലിച്ചു നീട്ടിനോക്കുന്നവന്മാരാ! അകത്തു ഇരിക്കുന്നോരെ കാണാൻ കൂടി കഴിഞ്ഞാൽ......." അവരുടെ സംസാരംകേട്ടു് അവിടെ എത്തിയ സരസ്വതി പറഞ്ഞു.

"ഈ ചേച്ചിക്കെന്തോന്നാ! ഞാനെൻെറ വീട്ടിലാ ഇരിക്കുന്നെ! ആരൊക്കെ എവിടൊക്കെ നിന്നാലെനിക്കെന്തുവാ!"—ലളിതയ്ക്കു് ദേഷ്യം വന്നു.

"ഒന്നുമില്ല, ശരിയാ. പക്ഷേ മററു വല്ലോരും നീ ഇവിടിരിക്കുന്നതും അവന്മാരു് അവിടെനിന്നു് നോക്കിക്കൊണ്ടു്

ച്ചുളമടിക്കുന്നതും മററും കണ്ടാൽ വല്ലതുമൊക്കെ ചമച്ചെ ന്നിരിക്കും."

"നിങ്ങൾക്കൊക്കെ ഇങ്ങനത്തെ വിചാരമേ ഒള്ളു." ലളിത അവിടെനിന്നു് കോപിച്ചു എഴുന്നേററുപോയി.

വെളിയിൽപ്പോകാത്ത വേളകളിൽ ശങ്കർ മിക്കവാറും വീട്ടുപടിക്കൽ നിൽക്കുന്നതു കാണാം. അയാളുടെ മൂക്കു ചീററൽ മുമ്പുള്ളതുപോലെ കേൾക്കാറുമില്ല. പടിക്കൽ നിന്നാൽ തുറന്നിട്ടിരിക്കുന്ന പടിഞ്ഞാറെ ജനാലുവഴി മുറി മുഴുവൻ കാണാനൊക്കും. പടിക്കൽ നിൽക്കുന്ന ആ നീണ്ട മനുഷ്യൻെറ ശ്രദ്ധ അവരുടെ വീട്ടിലാണെന്നു് ലളിതയുടെ പിതാവിനു് ഒന്നുരണ്ടുതവണ തോന്നി. എന്നാൽ തൻെറ മക്കളെക്കുറിച്ചു് തികഞ്ഞ വിശ്വാസമുണ്ടായിരുന്ന പിതാവു് അവരോടു് അതിനെപ്പററി ചർച്ചചെയ്യാൻ തയ്യാറായില്ല.

സരസ്വതിയുടെ ഭർത്താവു് സോമൻ ഒരാഴ്ചത്തെ അവധിക്കു് വീട്ടിൽ വന്നു. അയൽക്കാരൻെറ അനാവശ്യ മായ താല്പര്യം കാണാൻ അയാൾക്കു് അധികം താമസം വേണ്ടിവന്നില്ല. പട്ടാള ഉദ്യോഗസ്ഥനായ അയാൾ എന്തും തുറന്നു സംസാരിക്കുന്ന സ്വഭാവക്കാരനാണു്. തനിക്കു തോന്നിയ സംശയം ഭാര്യയായ സരസ്വതിയോടു് അയാൾ പറഞ്ഞു.

ആയിരം പ്രാവശ്യം ലളിതയോടു് അതിനെക്കുറിച്ചു് അവൾ പറഞ്ഞിട്ടുണ്ടെന്നാണു് സരസ്വതി അതിനു മറുപടി പറഞ്ഞതു്.

"ഈ ജന്നൽ അടച്ചിടുന്നതല്ല്യോ നല്ലതു്?"—ജനാല പ്പടിയിൽ ചാരിയിരുന്നു വായിക്കുന്ന ലളിതയെ കണ്ടിട്ടു് ഒരു ദിവസം സോമൻ ചോദിച്ചു. അവൾ അല്പമൊന്നു ഞെട്ടിയതു് സോമൻ കണ്ടു. അവിടെനിന്നുകൊണ്ടു് പടി

ഞ്ഞാറേയ്ക്കു നോക്കിയപ്പോൾ മുറുക്കിച്ചുവപ്പിച്ച് സൺഗ്ലാസ്സും വച്ച് പടിക്കൽ നിൽക്കുന്ന ശങ്കറെ സോമൻ കണ്ടു. ആ മുറിയിൽ നിൽക്കുമ്പോൾ മുമ്പൊരിക്കലും കണ്ടിട്ടില്ലാത്ത ഒരു മനുഷ്യനെ കണ്ടപ്പോൾ ശങ്കറിനു് തെല്ലു് അസ്വസ്ഥത തോന്നി. അയാൾ അകത്തേക്കു കയറിപ്പോയി ലളിത മുറിവിട്ടു് കിഴക്കുവശത്തു് പോർട്ടിക്കോവിലേക്കു നടന്നു. സോമൻെറ സംശയം എന്തായിരിക്കുമെന്നു് ലളിതക്കു മനസ്സിലായി. പോർട്ടിക്കോവിലെത്തിയ ലളിത വത്തമാനപ്പത്രം നിവത്തിപ്പിടിച്ചു് വായിക്കുന്ന മട്ടിൽ ഇരുന്നു.

"ആഭാസന്മാരെക്കണ്ടാൽ ഒഴിഞ്ഞുമാറിപ്പോകാൻ പഠിക്കണം അനുജത്തീ—സോമൻ പതുക്കെ അവളെനോക്കി പറഞ്ഞു. "ഇല്ലെങ്കിൽ അറിയാതെ ആപത്തിൽ ചെന്നു ചാടും."

"ആപത്തു കണ്ടാൽ തിരിച്ചറിയാനുള്ള ബുദ്ധിയെനിക്കുണ്ടെന്നു ചേട്ടനറിയത്തില്ലേ?"—അവൾ മറുപടിപറഞ്ഞു.

"അതു് ആയിട്ടില്ലെന്നു തോന്നുന്നതുകൊണ്ടാ ഞാൻ പറയുന്നതു്."

ലളിത മിണ്ടിയില്ല.

"അതുകൊണ്ടാണു് ഉപദേശിക്കുന്നതു്."— സോമൻ പറഞ്ഞു.

"ആരും എന്നെ ഉപദേശിക്കേണ്ട! അവനവൻെറ കാര്യം നോക്കിയിരുന്നാൽ മതി."—ധിക്കാരത്തോടെ ലളിത പറഞ്ഞു.

"നിൻെറ കാര്യം എൻെറ കാര്യം കൂടിയാ കുട്ടീ!"

"എൻെറ കാര്യം ഞാൻ നോക്കിക്കൊള്ളാം."—ലളിത പത്രം താഴെ എറിഞ്ഞിട്ടു് എഴുന്നേററു.

അവളുടെ അച്ഛൻ അവിടെ നിൽക്കുന്നു.

"നിനക്കീ ധിക്കാരമൊക്കെ, എവിടുന്നുണ്ടായി മോളേ?" അച്ഛൻ ചോദിച്ചു.

"ഈ വീട്ടിലുള്ളവർക്കൊക്കെ എന്നോടെന്താണീ വൈരാഗ്യം?"

"വൈരാഗ്യമോ?"—സോമൻ പകച്ചുനിന്നു.

"എന്നെ എന്തിനിങ്ങനെ കൂട്ടിലിട്ട വെരുവിനെപ്പോലെ ഓരോരുത്തരും നോക്കുന്നു?"

പിന്നെ ആരും ഒന്നും മിണ്ടിയില്ല. രണ്ടുദിവസം കഴിഞ്ഞു് സോമൻ അവധി തീർന്നു് ജോലിസ്ഥലത്തേക്കു പോയി.

സോമൻ മടങ്ങിയതിന്റെ പിറേറദിവസം ലളിതയുടെ മുറിയിലെ മേശപ്പുറത്തു്ഇങ്ങനെ ഒരു കുറിപ്പിരുന്നു— "എന്നെ ആരും അന്വേഷിച്ചു വരരുതു്. എന്റെ ജീവിതം എനിക്കിഷ്ടംപോലെ ഞാൻ നയിച്ചുകൊള്ളാം. ആരും എന്നെ വിചാരിച്ചു് വിഷമിക്കയും വേണ്ടാ. അല്ലാ, വിഷമിക്കണമെന്നു് നിർബന്ധമാണെങ്കിൽ അതിനു് ഉത്തരവാദിത്വം എനിക്കില്ല."

ആ ദിവസങ്ങളൊക്കെ ഇന്നലെയെന്നവണ്ണം സരസ്വതി ഓർമ്മിക്കുകയാണു്. അതിനെത്തുടർന്നുണ്ടായ സംഭവങ്ങൾ............

ലളിതയെ തിരിച്ചുവിളിച്ചുകൊണ്ടു വരണമെന്നു് ആരെങ്കിലും ആ പിതാവിനോടു് പറഞ്ഞാൽ വേദനിച്ചുകൊണ്ടു് അയാൾ പറയും—"തെററുകാരുമായി സഹകരിക്കുന്നതു് തെററിനെ പ്രോൽസാഹിപ്പിക്കുന്നതിനു് സമമാണു്. അതു പാടില്ല. ഞാൻ അവളെ ഉപദേശിച്ചിട്ടുണ്ടു്. ശാസിച്ചിട്ടുണ്ടു്. പറയാവുന്നതെല്ലാം പറഞ്ഞിട്ടുണ്ടു്. അതു് അനുസരിക്കാത്തവൾ അനുഭവിക്കാനുള്ളതൊക്കെ അനുഭവിക്കട്ടെ."

അതു കഴിഞ്ഞു് മൂന്നു സംവൽസരത്തോളം ആയി ക്കാണും. അന്നാണു് അവൾക്കു് ആ കത്തു കിട്ടിയതു്. അതു കിട്ടിയപ്പോൾ ഇടവും വലവും നോക്കാതെ അവൾ ഓടി പ്പോയതാണു് ലളിതയുടെ താമസസ്ഥലത്തേയ്ക്കു്. അതു് അവളുടെ അച്ഛൻ പൊറുക്കുമോ? ഇല്ല...... പൊറുക്കുക യില്ല. പിന്നെ എങ്ങനെ അദ്ദേഹത്തെ അത്താഴമുണ്ണാൻ ചെന്നു വിളിക്കും?

സരസ്വതി ദീർഘമായൊന്നു നിശ്വസിച്ചു.

ആ സംഭവംകഴിഞ്ഞു് ഇന്നേയ്ക്കു് ഒൻപതു കൊല്ലത്തോ ളമായിട്ടുണ്ടു്, അതിനുശേഷം ഇന്നാണു ലളിതയുടെ മറ്റൊരു കത്തു് അവൾക്കു കിട്ടുന്നതു്.

താഴെ കിടക്കുന്ന കത്തു് അവൾ വീണ്ടും കയ്യിലെടുത്തു. കണ്ണീർ തുടച്ചിട്ടു് അവൾ അതിലേയ്ക്കു നോക്കി. സ്മരണകൾ മനസ്സിൽനിന്നു കുടഞ്ഞുകളഞ്ഞിട്ടു് അവൾ അതു വായിച്ചു.

"ഞാൻ ഇതെഴുതുന്നതു് ഈ ഗ്രാമത്തിലെ സാമൂഹ്യ സേവനകേന്ദ്രക്കാർ എനിക്കു താമസിക്കാൻ തന്നിട്ടുള്ള ഒരു കൊച്ചു കുടിലിൽ ഇരുന്നുകൊണ്ടാണു്. ഇവിടെ എത്താണ്ടു നാലുകൊല്ലം മുമ്പു് വന്നുചേർന്നതാണു്. എൻെറ ഭർത്താവു് എവിടെയാണെന്നെനിക്കൊരു വിവരവുമില്ല. എന്നെ പ്പോലെ മററു മൂന്നു സ്ത്രീകളെക്കൂടി ആ മനുഷ്യൻ വേദന യുടെ ലോകത്തിലേയ്ക്കു വലിച്ചിട്ടിട്ടുണ്ടു് എന്നെനിക്കറിയാം. അവരും വല്ല വേശ്യാലയത്തിലോ വേദന തിങ്ങുന്ന ആശു പത്രികളുടെ മുറികളിലോ കിടന്നു കരയുകയായിരിക്കും. എൻെറ ജീവിതം ഇങ്ങനെ ചവിട്ടി മെതിച്ചിട്ടു് എനിക്കു തന്നിട്ടുള്ള സംഭാവന......എൻെറ മുമ്പിൽ പായിൽ കിട ക്കുന്നുണ്ടു്. അസ്ഥിക്കൂടം മാത്രമുള്ള ഒരു കൊച്ചുകുട്ടി. കരൾ വീക്കം വന്നു് വയറു തള്ളി കമ്പിപോലുള്ള കൈകാലുക ളോടുകൂടി, നീണ്ട കഴുത്തിൽ വട്ടത്തലയും കുഴിഞ്ഞ കണ്ണു

കളും ഉള്ള ഒരു കൊച്ചു് ആൺകുട്ടി. എനിക്കു തീരാത്ത രോഗവും. ഇന്നലെ കേന്ദ്രത്തിലെ അധികാരികൾ എനിക്കു് അവസാനത്തെ നോട്ടീസ് നൽകി. ഒരാഴ്ചയ്ക്കകം ജോലിക്കു വീണ്ടും ഹാജരാകണം. ഇല്ലെങ്കിൽ അവർ എന്നെ പിരിച്ചയയ്ക്കും. തീരാത്ത രോഗം പിടിച്ചു് ഈ കുടിലിലെ തിണ്ണയിൽ കിടക്കുന്ന ഞാൻ എങ്ങിനെ ജോലിക്കു് ഹാജരാകും? ഞാൻ നരകിക്കുകയാണു്, ഞാനെന്തുചെയ്യും? അച്ഛനു് എഴുതി എഴുതി ഞാൻ മടുത്തു.'' സരസ്വതി പൊട്ടിക്കരഞ്ഞു. അവളുടെ അച്ഛൻ മരിച്ചിട്ടു് നാളെത്രയായി! മരണശയ്യയിൽ കിടന്നുകൊണ്ടു അവളോടു് അയാൾ അവസാനമായി പറഞ്ഞ വാക്കുകൾ സരസ്വതിയുടെ മനസ്സിൽ പ്രതിധ്വനിച്ചു—"ഞാൻ മരിച്ചാൽ മരിച്ച വിവരം അവളെ അറിയിക്കരുതു്, ഒരു കുടുംബം നശിപ്പിച്ച അവൾക്കു് മരിച്ചുകഴിഞ്ഞാലും ഞാൻ മാപ്പു കൊടുക്കുകയില്ല,''

ലളിത ആ മരണത്തെപ്പററി അറിഞ്ഞിട്ടില്ല.

"എൻെറ ചേച്ചീ! ... ... എൻെറ അപരാധമൊക്കെ പൊറുക്കണം. ഒരുപക്ഷേ ശരിക്കു് ചികിൽസിച്ചാൽ എന്നെ കരണ്ടു നശിപ്പിക്കുന്ന ഈ മഹാരോഗത്തിൽനിന്നു് എനിക്കു മോചനം കിട്ടിയേക്കും. ജീവിതം ഊറിയൂറിപ്പോകുകയാണെങ്കിലും ജീവിതത്തിലെ എൻെറ ആശ അടങ്ങിയിട്ടില്ല. എൻെറ തെററുകൾ തിരുത്താൻ എനിക്കു് അവസരമുണ്ടാക്കിത്തരുമോ ചേച്ചീ?''

പൊട്ടിക്കരഞ്ഞുകൊണ്ടു് സരസ്വതി മേശമേൽ ചാരിക്കിടന്നു.

---